# മഹാഭാരതം



''യദിഹാസ്തി തദന്യത്ര
യന്നേഹാസ്തി ന തത് ക്വചിത്''

**ഇതിലുള്ളതിൽ ചിലതു് മറ്റെവിടെയെങ്കിലും കണ്ടേക്കാം;**
**ഇതിലില്ലാത്തതോ, മറ്റൊരിടത്തും കാണില്ല.**

ഇത്തരമൊരു വിശേഷണത്തിനു് അർഹമായ ഒരേയൊരു കൃതിയേ വിശ്വസാഹിത്യത്തിൽ ജന്മം കൊണ്ടിട്ടുള്ളൂ. അതു് 'മഹാഭാരത'മല്ലാതെ മറ്റൊന്നുമല്ല. മനുഷ്യരാശിക്കു് ഇന്നുവരെ ലഭിച്ചിട്ടുള്ളതിൽ ഏററവും ബൃഹത്തായ ഈ കാവ്യം മഹത്വത്തിൻെറ കാര്യത്തിലും മുൻനിരയിൽ തന്നെയാണു്. അതുകൊണ്ടാണല്ലോ മഹാഭാരതത്തെ ഇതിഹാസങ്ങളുടെ ഇതിഹാസമായി വിശേഷിപ്പിക്കപ്പെടുന്നതു്.

'മഹാഭാരത'ത്തിൻെറ ഉല്പത്തിയെപ്പററി ഗവേഷകർ അന്വേഷണമാരംഭിച്ചിട്ടു് നാളുകളേറെയായി. പക്ഷേ, ഇതു് രചിക്കപ്പെട്ടകാലവും കർത്താവായ വേദവ്യാസനും ഇന്നും സംശയങ്ങളുടെ മഞ്ഞുമറയ്ക്കുള്ളിൽ തന്നെ നിൽക്കുന്നു. ഒരാൾക്കു് തനിയെ ഇത്ര ബൃഹത്തും ആശയസാന്ദ്രവുമായ കൃതി രചിക്കാനാവുമോ? ഈ ചോദ്യവും പണ്ഡിതന്മാരുടെ ഇടയിൽ നിലനിൽക്കുന്നു. വാമൊഴിയിലൂടെ തലമുറകളിൽ നിന്നു് തലമുറകളിലേക്കു് കൈമാറിയ ഈ കാവ്യം ക്രിസ്തുവിനു് മുമ്പു് 800-നും 300-നും ഇടയ്ക്കാണു് ആദ്യമായി എഴുതപ്പെട്ടതെന്നു് ചില നിഗമനങ്ങൾ ഉണ്ടു്. പക്ഷേ, സർവസമ്മതമായ ഒരു അഭിപ്രായം ഇതുവരെ ഉരുത്തിരിഞ്ഞിട്ടില്ല.

ഭാരതത്തിൻെറ ആദ്യ ചക്രവർത്തിയായ ഭരതൻെറ പിൻതലമുറക്കാരായ കൗരവരും പാണ്ഡവരും തമ്മിലുള്ള പോരാട്ടമാണു് മഹാഭാരതത്തിൻെറ കാതൽ; ഭാരതീയ ചിന്തയുടെ ചൈതന്യധാരയായി ഇന്നും നിലകൊള്ളുന്ന 'ഭഗവത്ഗീത'യാണു് ഇതിലെ ഏററവും സാരവത്തായ ഭാഗം.

മഹാഭാരതത്തിലെ പല കഥകളും പൂമ്പാററ അമർ ചിത്രകഥ ഇതിനകം പറഞ്ഞു കഴിഞ്ഞതാണു്. പക്ഷേ, അനേകം കഥകളും ഉപകഥകളുമായി മഹാസാഗരം പോലെ അലയടിക്കുന്ന മഹാഭാരതം പൂർണ്ണരൂപത്തിൽ ആസ്വദിക്കാൻ കുട്ടികൾക്കെന്നല്ല മുതിർന്നവർക്കുപോലും എളുപ്പമല്ല. അതിനൊരു പരിഹാരമായാണു് ഞങ്ങൾ ഈ സാഹസിക ഉദ്യമത്തിനു് ഇറങ്ങിത്തിരിച്ചിട്ടുള്ളതു്.

ലോകമെങ്ങും ആദരിക്കപ്പെടുന്ന ഈ മഹാ ഇതിഹാസം അതിൻെറ പൂർണ്ണത അല്പംപോലും നഷ്ടപ്പെടാതെ, കൊച്ചുകുട്ടികൾക്കുപോലും ഹൃദ്യമായ രീതിയിൽ അറുപതു ലക്കങ്ങളിലൂടെ അവതരിപ്പിക്കപ്പെടുകയാണു്. ഇതു് എല്ലാപ്രായത്തിലുള്ളവരും വായിച്ചിരിക്കേണ്ട ഒന്നാണു്; എക്കാലത്തും വായിക്കപ്പെടേണ്ടതുമാണു്.

പൂമ്പാററ

# മഹാഭാരതം-26
## ഉത്തരാസ്വയംവരം












മഹാരാജാവേ, ഞങ്ങൾ ഇനിയെന്തു ചെയ്യണമെന്ന് കൽപിച്ചാലും.


"ചിന്താകുലനായ ദുര്യോധനൻ സഭാവാസികളോട്" ഇപ്രകാരം പറഞ്ഞു:
പാണ്ഡവരുടെ വാക്കനുസരിച്ചുള്ള പതിമൂന്നാമാണ്ടും അവസാനിക്കാറായി. ഈ ആണ്ടറുതിക്കു മുമ്പ് അവരെ കണ്ടുപിടിച്ചില്ലെങ്കിൽ കാര്യം കുഴപ്പമാകും. കരാർ സമയം കഴിഞ്ഞ് കോപാകുലരായി പുറത്തു വരുന്ന അവരെ ആർക്കു തടുക്കാനാവും ?


അതുകൊണ്ട് എത്രയും വേഗം കാലാവധിക്കു മുമ്പ് അവരെ കണ്ടുപിടിച്ചാൽ വീണ്ടും പന്ത്രണ്ടു കൊല്ലത്തേക്ക് പാണ്ഡവർക്ക് കാട്ടിൽ കഴിയേണ്ടി വരും. അത്രയും കാലം നമുക്ക് നാട്ടിൽ ... വാഴാം.




"അതുകേട്ട് ദുശ്ശാസനൻ പറഞ്ഞു
കർണ്ണൻ പറഞ്ഞതു ശരിയാണ്. കൂടുതൽ മിടുക്കരായ ചാരന്മാരെ അയക്കാം. പാണ്ഡവർ സമർത്ഥമായ രീതിയിൽ ഒളിച്ചിരിക്കുകയാവും. അതല്ലെങ്കിൽ രഹസ്യമായി കടൽ താണ്ടി അക്കരെ കടന്നിരിക്കും.






ചിലപ്പോൾ ഇതിനകം അവർ നാമാവശേഷമായിത്തീർന്നിരിക്കും. വന്യമൃഗങ്ങൾ പിടിച്ചു തിന്നിരിക്കാനിടയുണ്ട് മഹാരാജാവേ, അങ്ങ് അവരെപ്പറ്റി ചിന്തിച്ച് വിഷമിക്കാതെ ഉത്സാഹത്തോടെ വാഴുകയാണ് വേണ്ടത്


ഗുണസമ്പന്നന്മാരായ പാണ്ഡവർക്ക് അങ്ങനെയൊന്നും സംഭവിക്കില്ല. ധർമ്മിഷ്ഠനായ യുധിഷ്ഠിരനും ജ്യേഷ്ഠനെ അനുസരിച്ചു കഴിയുന്ന വീരന്മാരായ അനുജന്മാരും കൃഷ്ണയും നശിക്കില്ല. അവരെത്തിരിച്ചറിയാൻ കഴിയുന്ന സുകൃതികളായ സിദ്ധബ്രാഹ്മണരെ അയച്ചന്വേഷിപ്പിക്കുക


"ഭീഷ്മരുമതു സമ്മതിച്ചു
ദ്രോണർ പറഞ്ഞതാണു സത്യം. ധർമ്മചാരികളായ പാണ്ഡവരെ യുദ്ധത്തിൽ തോല്പിക്കാനോ നശിപ്പിച്ചുകളയാനോ ആർക്കും കഴിയില്ല


ഏതു സ്ഥലത്താണോ ജനങ്ങൾ സത്യധർമ്മങ്ങൾ പാലിച്ചും വേദയജ്ഞാദികളിൽ മുഴുകി ക്ഷേമത്തോടെ കഴിയുന്നത് അവിടെ പാണ്ഡവരുണ്ടാവും. ധർമ്മാത്മാവായ യുധിഷ്ഠിരൻ സദാചാരികളായ സോദരന്മാരോട്ടു കൂടിയിരിക്കുന്ന സ്ഥലത്തെ പ്രകൃതി പോലും കനിഞ്ഞനുഗ്രഹിക്കും.


"കൃപരപ്പോൾ പറഞ്ഞു
യുക്തമായ വാക്കുകളാണ് ഭീഷ്മർ പറഞ്ഞത്. ചക്രവർത്തിപദം മോഹിക്കുന്നവൻ ചെറിയ ശത്രുക്കളെപ്പോലും നിസ്സാരമായിക്കരുതരുത്. ആ നിലക്ക് സർവ്വശസ്ത്ര ശാസ്ത്ര വിശാരദന്മാരും വീരന്മാരുമായ പാണ്ഡവരുടെ വിവരങ്ങൾ എത്രയും വേഗം അറിയുന്നതോടൊപ്പം നമ്മുടെ സേനാബലവും വിഭവ ശേഷിയും മിത്ര സമ്പത്തും തിട്ടപ്പെടുത്തി വേണ്ടതുടൻ ചെയ്യണം.




"എല്ലാം കേട്ട് ദുര്യോധനന്റെ അമ്പരപ്പ് കൂടി
കീചകനും സഹോദരന്മാരും കൊല്ലപ്പെട്ടിരിക്കുന്നു ചത്തതു കീചകനെങ്കിൽ കൊന്നതു ഭീമൻ തന്നെ! ഈ പറയുന്ന സൈരന്ധ്രി ദ്രൗപദിയായിരിക്കുമെന്നുറപ്പാണ് പാണ്ഡവർ മാത്സ്യദേശത്തുണ്ട്. നാം അങ്ങോട്ടേക്കു കോപ്പുകൂട്ടി പുറപ്പെടുകയാണു വേണ്ടത്


"ത്രിഗർത്ത രാജാവ് സുശർമ്മാവ് ഒരു നിർദ്ദേശം വച്ചു
കീചകന്റെ നേതൃത്വത്തിൽ പണ്ടേ മാത്സ്യ രാജാവിന്റെ സൈന്യം എനിക്ക് വളരെയധികം ഉപദ്രവം ചെയ്തിട്ടുണ്ട്. കീചകനെ ഗന്ധർവ്വന്മാർ കൊന്നതു നന്നായി.


കുരുസേന ധനസമൃദ്ധമായ മാത്സ്യത്തെ വടക്കു നിന്ന് ആക്രമിക്കണം എന്നാണെന്റെ അഭിപ്രായം. മുൻകൂട്ടി മറുദിക്കിൽക്കൂടി ഞങ്ങളുമവരെ ആക്രമിച്ച് പശുക്കളെയും മറ്റും കൊള്ളയടിക്കാം. കിട്ടുന്നതു നമുക്കു വീതിക്കാം.


"സുശർമ്മാവിന്റെ നിർദ്ദേശം കർണ്ണനിഷ്ടപ്പെട്ടു.
ശരിയാണ് പറ്റിയ അവസരമാണിത്. കീചകനില്ലാതെ ക്ഷീണിതനായിരിക്കുന്ന വിരാടനെ നമുക്ക് കീഴ്പ്പെടുത്തി അളവറ്റ ധനം കൈക്കലാക്കാം. അങ്ങോട്ടേക്കുടൻ പട നടത്താം.






"കർണ്ണന്റെ ഉപദേശമനുസരിച്ച് ദുര്യോധനൻ ദുശ്ശാസനനു നിർദ്ദേശം നൽകി.
മാത്സ്യരാജ്യത്തേക്കു പുറപ്പെടാൻ നീ ഉടൻ തന്നെ പടയൊരുക്കം നടത്തുക.


സുശർമ്മാവിന്റെ നേതൃത്വത്തിൽ ത്രിഗർത്തന്മാർ മുന്നേ പുറപ്പെട്ടു ചെന്ന് വിരാടന്റെ കാലിക്കൂട്ടങ്ങളെ പിടിച്ചെടുക്കും. അടുത്ത നാൾ തന്നെ കൗരവപ്പടയും പിന്നാലെ തിരിക്കണം.


അങ്ങനെ, ത്രിഗർത്തന്മാർ മാത്സ്യ രാജ്യം ആക്രമിച്ച് കാലികളെ അപഹരിച്ചു. പിറ്റേന്നു തന്നെ കൗരവപ്പട വടക്കു നിന്ന് മാത്സ്യരാജ്യത്തെ ആക്രമിച്ചു.
ഇതിനിടെ കീചകന്റെ മരണശേഷം വിരാട രാജാവ് യുധിഷ്ഠിരനോട് കൂടുതൽ സ്നേഹത്തോടെ പെരുമാറി വന്നിരുന്നു.


"അങ്ങനെ ഒരു ദിവസം വിരാടന്റെ രാജസദസ്സിൽ–
രാജാവേ, ത്രിഗർത്തന്റെ ഭടന്മാർ ഞങ്ങളെത്തോൽപ്പിച്ച് ആയിരക്കണക്കിനു കാലികളെ തട്ടിക്കൊണ്ടു പോകുന്നു. ദയവായി അവയെ രക്ഷിക്കണേ




"ഉടൻ തന്നെ വിരാട രാജാവ് തന്റെ സേനയെ തയ്യാറാക്കി നിർത്തി തേർ പൂട്ടിപ്പുറപ്പെടാൻ നേരം, അദ്ദേഹം തന്റെ സഹോദരനായ ശതാനീകനോട് പറഞ്ഞു
അനുജാ, നമ്മുടെ കങ്കൻ, വല്ലവൻ, തന്തിപാലൻ, ഗ്രന്ഥികൻ എന്നിവർ നല്ല ചുണയുള്ളവരാണ് അവർക്ക് പടച്ചട്ടകളും തേരുകളും കൊടുക്കൂ യുദ്ധത്തിൽ അവർ നമ്മോടൊത്തു നിന്ന് പൊരുതട്ടെ
ശരി, ജ്യേഷ്ഠാ.


"അങ്ങനെ അർജ്ജുനനൊഴിച്ചുള്ള പാണ്ഡവരും പടക്കളത്തിലേക്ക് പാഞ്ഞു






"താമസിയാതെ അവർ ത്രിഗർത്തന്മാരുടെ സേനയുമായി ഏറ്റുമുട്ടി.


"ഇരു സൈന്യവും ഉഗ്രമായി പൊരുതി. ആന, കാലാൾ, തേര്, കുതിരപ്പട ഇവയുടെ സംഘട്ടനത്താൽ രണ്ടു കൂട്ടർക്കും കനത്ത നഷ്ടമുണ്ടായി.


"രാത്രിയായിട്ടും പോരു തുടർന്നു. ഇരുട്ടിനെ ഇല്ലാതാക്കിക്കൊണ്ട് ചന്ദ്രിക പരന്നപ്പോൾ ത്രിഗർത്തന്മാർ വിജയം നേടി.











"രാജാവു നഷ്ടപ്പെട്ട മാത്സ്യ സൈന്യം ഭയചകിതരായി നാലുപാടും ഉഴറിയോടി

























ക്ഷണത്തിൽ ഭീമൻ സുശർമ്മാവിന്റെ കുതിരകളെക്കൊന്നു


"തേര് പെട്ടെന്നു നിന്ന തക്കം നോക്കി വിരാടൻ ഗദയുമായി ചാടിയിറങ്ങി...


"...ത്രിഗർത്തന്മാരെ ആക്രമിച്ചു.


"തേർ വിട്ടിറങ്ങി ഓടിയ സുശർമ്മാവിന്റെ പിറകെ ഭീമൻ പാഞ്ഞു.
നിൽക്കെടാ അവിടെ! നിൽക്കാൻ


"അധികദൂരമെത്തും മുമ്പ് ഭീമനവനെപ്പിടികൂടി.








നീചാ! നിന്നെ കൊല്ലാതെ വിടാൻ പാടില്ല


"പെട്ടെന്ന് യുധിഷ്ഠിരനിടപെട്ടു.
ഭീമാ! അവനെ കൊല്ലരുത്. വിട്ടു


പൊതുജനങ്ങൾ കൂട്ടുനിടത്തു വച്ച് "ഞാൻ വിരാടന്റെ ദാസനാണ്" എന്ന് ഉറക്കെ വിളിച്ചു പറയാമെങ്കിൽ മാത്രം ഇവനു ഞാൻ ജീവൻ നൽകാം.
അനുജാ, ഞാൻ പറയുന്നത് നിനക്കു പ്രമാണമാണെങ്കിൽ ഇപ്പോഴേ വിരാടന്റെ ദാസനായിക്കഴിഞ്ഞ ഇവനെ വെറുതെ വിട്ടേക്കു.




"യുധിഷ്ഠിരനപ്പോൾ സുശർമ്മാവിനോടു പറഞ്ഞു.
പൊയ്ക്കോ. നിന്നെ വിട്ടിരിക്കുന്നു. മേലാൽ ഇത്തരം പ്രവൃത്തികൾ ചെയ്യരുത്!


"സുശർമ്മാവ് ലജ്ജിച്ചു തല താഴ്ത്തി. വിരാട രാജാവിനെ തൊഴുത ശേഷം അയാൾ തന്റെ രാജ്യത്തേക്കു പോയി.


"വിരാട രാജാവപ്പോൾ പാണ്ഡവരോടു പറഞ്ഞു.
ശത്രുവിൽ നിന്ന് നിങ്ങൾ എന്നെ രക്ഷിച്ചു. എനിക്കുള്ള സർവ്വതും ഞാൻ നിങ്ങൾക്കു തരുന്നു. ഇനി മാത്സ്യ രാജ്യത്തിന് അധിശന്മാരാണ നിങ്ങൾ. കങ്കാ നിനക്കു കിരീടം തരാനാണ ഞാനാഗ്രഹിക്കുന്നത്.
രാജാവേ, അങ്ങു രക്ഷപ്പെട്ടതിൽ ഞങ്ങൾക്കതിയായ സന്തോഷമുണ്ട്. വിജയശ്രീലാളിതനായി അങ്ങ് നാട്ടിലേക്കു മടങ്ങുന്ന വിവരം ദൂതരെ വിട്ടറിയിക്കുക.


പക്ഷെ, ത്രിഗർത്തന്മാരിൽ നിന്നും വിരാടൻ ഗോക്കളെ വീണ്ടെടുത്തു മടങ്ങുന്നതിനിടയിൽ ദുര്യോധനനും കൂട്ടരും മാത്സ്യ രാജ്യത്തെ വടക്കു ദിക്കിൽ നിന്നും ആക്രമിച്ച് അറുപതിനായിരം കാലികളെ തട്ടിയെടുത്തു. ഗോപാലകരുടെ തലവൻ...






"...വിരാടരാജാവിന്റെ പുത്രനായ ഉത്തരന്റെയടുത്ത് സങ്കടം ബോധിപ്പിച്ചു.
രാജകുമാരാ, അങ്ങ് വീരശൂര പരാക്രമിയാണ് എന്ന് രാജാവ് പറഞ്ഞു കേട്ടിട്ടുണ്ട്. പിതാവിന്റെ വാക്കുകളെ സത്യമാക്കൂ. കൗരവർ അപഹരിച്ച ഗോക്കളെ വീണ്ടെടുത്തു തരൂ.


ഛെ! കൊള്ളാവുന്ന ഒരു തേരാളിയുണ്ടായിരുന്നെങ്കിൽ ഞാനുടൻ പുറപ്പെട്ടേനെ. എന്തു ചെയ്യാം എന്റെ സ്വന്തം സാരഥി യുദ്ധരംഗത്തു വച്ചു കൊല്ലപ്പെട്ടു.


പക്ഷെ, സമർത്ഥനായ ഒരു തേരാളിയെക്കിട്ടിയാൽ, ഞാൻ നേരെ ചെന്ന് ആ കൗരവരെയെല്ലാം തോൽപ്പിച്ച് പശുക്കളെയും വീണ്ടെടുത്ത് ഉടനിങ്ങെത്തുമായിരുന്നു. പക്ഷെ, ഈ നിലയിൽ എനിക്കെന്തു ചെയ്യാനാവും.


എന്റെ വീരപരാക്രമങ്ങൾ കാണുമ്പോൾ നമ്മോടെതിരിടുന്നത് സാക്ഷാൽ അർജ്ജുനൻ തന്നെയാണോ എന്ന് കൗരവർ ശങ്കിച്ചു പോയേനെ. എന്തു ചെയ്യാം!
"ഉത്തരനിങ്ങനെ വീരവാദം നടത്തുന്നതിനിടയിൽ ബൃഹന്നള സൂത്രത്തിൽ ദ്രൗപദിയുടെ അടുത്തേക്കു വലിഞ്ഞു



ദ്രൗപദീ, നീ വേഗം ചെന്ന് ഉത്തരനോട്ടു പറയൂ ബൃഹന്നള യുദ്ധത്തിൽ അർജ്ജുനന്റെ സമർത്ഥനായ തേരാളിയായിരുന്നെന്ന്

"ഉടൻ തന്നെ–

രാജകുമാരാ, അങ്ങു നല്ലൊരു തേരാളിയില്ലാതെ വിഷമിക്കുന്നെന്നു കേട്ടു. നമ്മുടെ ബൃഹന്നള പോരിൽ അർജ്ജുനന്റെ തേരു തെളിച്ചിട്ടുള്ളതാണ്

പക്ഷെ, ഞാനയാളോട്ട് തേരാളിയാവാൻ ആവശ്യപ്പെടുന്നതെങ്ങനെ?

അതിനെന്താ, അയാൾ ഉത്തരയുടെ ആജ്ഞകൾ അനുസരിക്കുന്നില്ലേ. അയാളുണ്ടെങ്കിൽ അങ്ങയുടെ വിജയം സുനിശ്ചിതമാണ്

"ഉത്തരന്റെ അപേക്ഷയനുസരിച്ച് ബൃഹന്നള കൂടെപ്പോകാൻ സമ്മതിച്ചു. പക്ഷെ, പടച്ചട്ടയണിഞ്ഞപ്പോൾ–

ഹി!

ഹി ഹി!

ഛേ, അങ്ങനെയല്ല. തിരിച്ച്. ഞാൻ കാണിച്ചു തരാം.

"ഒടുവിൽ സ്ത്രീകൾ ഉത്തരനെ മംഗളങ്ങൾ നേർന്ന് യാത്രയാക്കി.

കുമാരാ, കുരുക്കളെ തോല്പിച്ച് തിരിച്ചു വരുമ്പോൾ അവരുടെ വിശിഷ്ടങ്ങളായ പട്ടുവസ്ത്രങ്ങൾ കൊണ്ടുവരാൻ മറക്കരുതേ!





ങ്ഉം, വേഗം കൗരവർ പോയ വഴിക്കു രഥം പായിക്കൂ. പശുക്കളെ തിരിച്ചുപിടിച്ച് എത്രയും വേഗം നഗരത്തിൽ മടങ്ങിയെത്തണം.

"പക്ഷെ, രഥം കൗരവപ്പടയെ സമീപിക്കാറായപ്പോൾ–

അയ്യോ! വേണ്ട. നമുക്കു തിരിച്ചു പോകാം. മഹാരഥന്മാരായ ഈ വീരന്മാരെക്കണ്ടപ്പോഴേ എന്റെ ശരീരം വിറക്കുന്നു. ഞാനിപ്പോൾ ബോധം കെട്ടുവീഴും. മടങ്ങിപ്പോകാം.

"ഭീരുവും ദുർബ്ബലനുമായ ഉത്തരൻ തന്റെ വിധിയെപ്പഴിച്ച് വിലപിക്കാൻ തുടങ്ങി.

അച്ഛനാണെങ്കിൽ ത്രിഗർത്തന്മാരെ നേരിടാനായി ഉള്ള പടയെ മുഴുവൻ കൊണ്ടുപോയി. ബാലനായ എനിക്കൊറ്റക്ക് എന്തു ചെയ്യാൻ കഴിയും? ആ വീരന്മാരെന്നെ കൊല്ലും. മുമ്പേ, ബൃഹന്നളേ, ദൈവത്തെയോർത്ത് രഥം തിരിച്ചു നടത്തൂ.

അങ്ങയുടെ ആജ്ഞ പ്രകാരമല്ലേ ഞാനിവിടെ വന്നത്! ഗോക്കളെ വീണ്ടെടുക്കാതെ ഇനിയിപ്പോൾ പിന്തിരിഞ്ഞോടിച്ചെന്നാൽ നമ്മെ ആണുങ്ങളും പെണ്ണുങ്ങളുമൊരുപോലെ കളിയാക്കിക്കൊല്ലും.




പശുക്കളെയും കൊണ്ടല്ലാതെ ഞാൻ മടങ്ങില്ല. എന്റെ കഴിവിനെക്കുറിച്ച് വളരെയേറെ പ്രശംസിച്ച സൈരന്ധ്രിയുടെയും മറ്റും മുന്നിലേക്ക് പട പേടിച്ച് ഓടിച്ചെല്ലാൻ ഞാനില്ല


പറയുന്നതൊന്നു കേൾക്കൂ- നമ്മുടെ സ്വത്തു മുഴുവൻ കൗരവർ കവർന്നുകൊണ്ടു പൊയ്ക്കോട്ടെ. ആരു വേണമെങ്കിലും നമ്മെ പുച്ഛിച്ചോട്ടെ. പശുക്കളെ അല്ല നഗരം മുഴുവൻ തൂത്തുവാരിക്കൊണ്ടു പോയാലും വേണ്ടില്ല. യുദ്ധം ചെയ്യാൻ ഞാനില്ല
"ഇത്രയും പറഞ്ഞിട്ട് പേടിത്തൊണ്ടനായ ഉത്തരൻ തേരിൽ നിന്ന് ചാടിയിറങ്ങി ഓടി.


"ബൃഹന്നള അവന്റെ പുറകേ പാഞ്ഞു.
നിൽക്കാൻ! കുമാരാ നാണക്കേട്! ക്ഷത്രിയനിങ്ങനെയാണോ പെരുമാറേണ്ടത്? പേടിച്ചോടിയൊളിക്കുന്നതിനേക്കാൾ ഭേദം പടക്കളത്തിൽ പൊരുതി മരിക്കുന്നതല്ലേ.
ഹ! ഹ.


ബൃഹന്നള ഉത്തരനെ പിടിച്ചു തേരിനടുത്തേക്കു കൊണ്ടുപോയി.
അയ്യോ! ബൃഹന്നളേ, എന്നെ വിട്ടു. നിനക്കെന്തു വേണമെങ്കിലും തരാം. സ്വർണ്ണമോ, രത്നമോ, തേരോ, ആനയോ എല്ലാം തരാം. എന്നെ വെറുതെ വിട്ടാൽ മതി


ശരി. പേടിയാണെങ്കിൽ നീ പൊരുതേണ്ട, കുതിരകളെ തെളിച്ചാൽ മതി. ഞാൻ ശത്രുക്കളോടു പൊരുതിക്കൊള്ളാം. ഒട്ടും ഭയപ്പെടേണ്ട. കുരുക്കളെ മുഴുവൻ തോൽപിച്ച് പശുക്കളെ വീണ്ടെടുത്തേ ഞാനടങ്ങൂ.
"അങ്ങനെ പാണ്ഡവർ ആയുധം ഒളിച്ചു സൂക്ഷിച്ചിരിക്കുന്ന ശമീവൃക്ഷത്തിനടുത്തേക്ക് അവർ തേർ പായിച്ചു.






"ഇതേ സമയം കൗരവപ്പടയുടെ അണികളിൽ_
ആരായിരിക്കും അത്? വേഷം കൊണ്ട് നപുംസകത്തെപ്പോലിരിക്കുന്നുവെങ്കിലും അയാൾക്ക് അർജ്ജുനന്റെ ഛായ തോന്നുന്നു.


ഉത്തരനെ ധൈര്യം പകർന്ന് യുദ്ധത്തിനായി പ്രേരിപ്പിക്കുന്നത് അർജ്ജുനൻ തന്നെയാവണം.
സംശയം വേണ്ടാ, അത് വേഷപ്രച്ഛന്നനായ അർജ്ജുനൻ തന്നെ!


"ദ്രോണർ ഉത്കണ്ഠാകുലനായി.
നോക്കൂ, ചരൽപ്പൊടി നിറഞ്ഞ വരണ്ട കൊടുങ്കാറ്റടിക്കുന്നു! മാനം മഴക്കാറുകൊണ്ടു മൂടി നാലു ദിക്കും ഇരുളിലാഴുന്നു. കുതിരകൾ കണ്ണീർ പൊഴിച്ചു ചിനക്കുന്നു. ഘോരയുദ്ധം ആസന്നമായതിന്റെ, കൊടും വിപത്തടുത്തതിന്റെ സൂചനയാണിതെല്ലാം.


"അദ്ദേഹം മനോവിഷമത്തോടെ ഭീഷ്മരോടു പറഞ്ഞു.
നപുംസക വേഷധാരി അർജ്ജുനൻ തന്നെ. തർക്കമില്ല. കിരീടി ദുര്യോധനനെയും നമ്മെയും തോൽപിച്ച് ഗോക്കളെ വീണ്ടെടുത്തുകൊണ്ടു പോവും. ദുര്യോധനനെ രക്ഷിക്കണം. ഇന്ദ്രതുല്യനായ അർജ്ജുനനോടെതിരിട്ടു നിൽക്കാൻ നമ്മിലാർക്കും ആവില്ല.


ഇപ്പറഞ്ഞത് കർണ്ണനിഷ്ടപ്പെട്ടില്ല.
ആചാര്യ, എന്തിനാണിങ്ങനെ അർജ്ജുനനെ ആവശ്യത്തിലധികം പുകഴ്ത്തുന്നത്? അവൻ ദുര്യോധനന്റെയും എന്റെയും പതിനാറിലൊരംശത്തിനൊക്കുമോ!


"ഇതു കേട്ടപ്പോൾ ദുര്യോധനന് ഉത്സാഹമേറി.
കർണ്ണാ, അവൻ അർജ്ജുനൻ തന്നെയാണെങ്കിൽ നന്നായി! എങ്കിൽ പാണ്ഡവർ ഒരിക്കൽക്കൂടി കാട്ടിൽക്കഴിയേണ്ടി വരും. അതല്ല പെൺവേഷം കെട്ടിയ മറ്റാരെങ്കിലുമാണെങ്കിൽ എന്റെ കൂർത്തുമൂർത്ത അമ്പുകൾ അവനെ തേരോടൊപ്പം നിലംപരിശാക്കും!



































* സൗരമാസക്കണക്കനുസരിച്ചു തന്നെ പതിമൂന്നാണ്ടു കഴിഞ്ഞിട്ട് ആറു ദിവസം കഴിഞ്ഞിരുന്നു.




പാണ്ഡവർക്ക് രാജ്യം
തിരിച്ചു നൽകുന്ന
പ്രശ്നമേ ഉദിക്കുന്നി
ല്ല. മടിച്ചു നിൽക്കാതെ
പോരിന്
തയ്യാറാകൂ!


എങ്കിൽ പാതിസൈന്യ
ത്തെക്കൂട്ടി നീ പശുക്കളെയും
കൊണ്ട് ഹസ്തിനപുരത്തേ
ക്കു തിരിക്കൂ. ഞാനും ദ്രോണ
രും കർണ്ണനും അശ്വത്ഥാമാവും
കൃപരും മറ്റും ചേർന്ന് പാർത്ഥ
നോടെതിർത്തു
നിൽക്കാം.


“തേർത്തട്ടിൽ നിന്നുകൊണ്ടു തന്നെ അർജ്ജുനൻ കൗരവ
പടയെ വിശദമായി നോക്കിക്കണ്ടു.
ഈ കൂട്ടത്തിൽ
ദുര്യോധനനെക്കാണു
ന്നില്ലല്ലോ! അവൻ സൂത്ര
ത്തിൽ പശുക്കളെ തെക്കു ഭാഗ
ത്തു കൂടി തെളിച്ചുകൊണ്ട്
കടന്നു കളഞ്ഞിരിക്കണം.
കാലം കളയാതെ അവ
നെക്കണ്ടെത്താം.
തേർ നടത്തൂ.


“ഉത്തരൻ വായുവേഗത്തിൽ വാജികളെ ദുര്യോ
ധനന്റെ വഴിയെ പായിച്ചു...


“അർജ്ജുനനാകട്ടെ മഴ പെയ്യും കണക്ക്
അസ്ത്രങ്ങളയച്ചു കൊണ്ടിരുന്നു.




“അമ്പേറ്റ് ദുര്യോധനന്റെ പടയാളികൾ
പിടഞ്ഞുവീണു.


“പശുക്കൾ കൂട്ടം തെറ്റി പലവഴിക്കായി പരക്കം
പാഞ്ഞു.


“പശുക്കളെ മത്സ്യരാജ്യത്തേക്ക് തിരിച്ചു വിട്ടിട്ട്
അർജ്ജുനൻ ദുര്യോധനന്റെ നേർക്കടുത്തു.
ഇതിനിടെ...


“...അർജ്ജുനന്റെ മുന്നേറ്റം തടയാൻ ശ്രമിച്ച കർണ്ണനും
മറ്റു പല കുരുവീരന്മാരും തോറ്റു.


അർജ്ജുനനോട് എതിരിട്ടു നിൽക്കാനാവാതെ കർണ്ണൻ പടക്കളം വിട്ട് പിന്തിരിഞ്ഞോടി.




"അർജ്ജുനന്റെ അതിനിശിതമായ അസ്ത്രങ്ങളെ നേരിടാനാവാതെ അശ്വത്ഥാമാവ്, കൃപർ, ഭീഷ്മർ, ദ്രോണരാദികളായ മഹാരഥന്മാർ പോലും തോറ്റോടി.


"സമ്മോഹനാസ്ത്രം പ്രയോഗിച്ച് വിജയൻ കൗരവപ്പടയെ ബോധഹീനരാക്കിക്കളഞ്ഞു.


"അപ്പോൾ ഉത്തരൻ മഹാരഥന്മാരുടെ വിലപിടിച്ച വസ്ത്രങ്ങൾ അഴിച്ചെടുത്തു സൂക്ഷിച്ചു


മഹാരഥന്മാരടങ്ങിയ കൗരവപ്പടയെ ഇപ്രകാരം തോല്പിച്ചോടിച്ച ശേഷം വിജയൻ ഗോക്കളെ മാത്സ്യരാജ്യത്തേക്ക് നയിക്കാനേർപ്പാടു ചെയ്തു. പിന്നീട് ശ്മശാനത്തിനടുത്തുള്ള ശമീവൃക്ഷത്തിൽ ആയുധങ്ങളെല്ലാം തിരികെ കൊണ്ടുചെന്നു വച്ചു. മഹാരാജാവേ, അനന്തരം അർജ്ജുനൻ ബൃഹന്നളയുടെ വേഷത്തിൽ ഉത്തരന്റെ തേര് വിരാട രാജധാനിയിലേക്കു തെളിച്ചു.






"ഇതിനിടയിൽ ത്രിഗർത്തന്മാരെ തോല്പിച്ച് വിജയശ്രീലാളിതനായെത്തിയ വിരാട രാജാവിന് പ്രജകൾ വമ്പിച്ച വരവേല്പ് നൽകി.
മാത്സ്യ രാജൻ നീണാൾ വാഴ്ക!
വിരാട ഭൂപതി വിജയിക്കട്ടെ!


ഉത്തരനെ കാണുന്നില്ലല്ലോ. കുമാരനെവിടെപ്പോയി?
മഹാരാജാവേ, കൗരവപ്പട ഉത്തരദിക്കാക്രമിച്ച് ഗോക്കളെ അപഹരിച്ചു. അവരെത്തുരത്തിയോടിക്കാൻ ധീരനായ ഉത്തര രാജകുമാരൻ ബൃഹന്നളയോടൊപ്പം പോയിരിക്കയാണ്


"വിരാടന് ഉത്കണ്ഠയായി.
മുറിവേല്ക്കാത്ത ഭടന്മാരെ തിരഞ്ഞെടുത്ത് വേഗം ഉത്തരദിക്കിലേക്കയക്കൂ. കുമാരനെച്ചെന്നു സഹായിക്കൂ.


"അപ്പോൾ യുധിഷ്ഠിരൻ പറഞ്ഞു.
രാജകുമാരന്റെ കൂടെ ബൃഹന്നള പോയിട്ടുണ്ടെങ്കിൽ അങ്ങൊട്ടും പേടിക്കേണ്ട. അവർ വിജയം വരിച്ചേ തിരിച്ചുവരൂ.


"ഉടൻ തന്നെ_
പ്രഭോ, കൗരവപ്പടയെ നിശ്ശേഷം തോല്പിച്ച് ഓടിച്ച ശേഷം ഉത്തരകുമാരനും ബൃഹന്നളയും പശുക്കളെയും കൊണ്ടു വരുന്നുണ്ട്
അതിൽ അത്ഭുതമൊന്നുമില്ല. തേരാളിയായി ബൃഹന്നളയുണ്ടെങ്കിൽ പിന്നെ...


"വിരാട രാജാവ് സന്തോഷത്താൽ മതിമറന്നു
വീഥികളലങ്കരിക്കൂ. നൃത്തക്കാരും പാട്ടുകാരും വരട്ടെ. വാദ്യഘോഷങ്ങൾ മുഴങ്ങട്ടെ. കുമാരനെ വീരോചിതമായി സ്വീകരിക്കാനേർപ്പാടു ചെയ്യൂ.



"തന്റെ അറയിലെത്തിയ രാജാവു കല്പിച്ചു.

സൈരന്ധ്രീ, പകിട കൊണ്ടു വരൂ. കങ്കാ വരൂ, നമുക്കീ വിജയമാഘോഷിക്കാം.

ചൂതാട്ടം തന്നെ ദോഷമാണ്. ആവേശത്തള്ളിച്ചയിൽ അതിനൊരുങ്ങുമ്പോൾ പ്രത്യേകിച്ചും. അങ്ങേക്കു നിർബ്ബന്ധമാണെങ്കിൽ...

"കളിയിൽ മുഴുകിയിട്ടും രാജാവിന്റെ ആവേശമടങ്ങിയില്ല.

എടോ, വീരനാണെന്റെ മകൻ. മഹാരഥന്മാരായ കൗരവരെ അവനൊറ്റക്കു തോല്പിച്ചില്ലേ!

ബൃഹന്നള കൂടെയുണ്ടെങ്കിൽ പിന്നെ കുമാരൻ ജയിക്കുമെന്നറിയാമായിരുന്നു.

ധിക്കാരം പറയുന്നോ ബ്രാഹ്മണാധമാ! എന്റെ മകനും നപുംസകവും ഒരുപോലാണോടോ? വീരനായ എന്റെ ഉണ്ണിക്ക് കൗരവപ്പടയെ തോല്പിക്കാനാവില്ലെന്നോ!

മേലാൽ താനിത്തരം അധികപ്രസംഗം പറഞ്ഞാൽ ഇതിൽ കൂടുതൽ കിട്ടും!





"പെട്ടെന്ന് ദ്രൗപദി പാത്രത്തിലേക്ക് രക്തം ഏറ്റുവാങ്ങി.

"ഈ സമയത്ത് രാജവീഥിയിൽ—

"ദൂതൻ രാജാവിനെയറിയിച്ചു.

പ്രഭോ, രാജകുമാരനും ബൃഹന്നളയും മടങ്ങിയെത്തിയിരിക്കുന്നു.

എനിക്കവരെ കാണാൻ ധൃതിയായി. വേഗം പറഞ്ഞയക്കൂ.

ഈ രക്തം നിൽക്കാതെ ബൃഹന്നളയെ ഉടനെ മുറിയിലേക്കയക്കരുത്. ഉത്തരൻ മാത്രമേയിപ്പോൾ വരാവൂ.

"ഉത്തരൻ ആദരപൂർവ്വം യുധിഷ്ഠിരനെ വണങ്ങിയ ശേഷം ചോദിച്ചു.

ആരാണിതു ചെയ്തത്? ഏതു പാപിയാണീ അധർമ്മത്തിനു മുതിർന്നത്?




ഇവനെപ്പറ്റി ഞാൻ നിന്നെ പ്രശംസിക്കുമ്പോഴൊക്കെ ഇവനാ നപുംസകത്തിനെ വാനോളം പുകഴ്ത്തി! അതിനാണിത്
പക്ഷെ, ഈ മഹാബ്രാഹ്മണനെ ഉപദ്രവിച്ചതു ശരിയായില്ല. നമുക്കു മാപ്പു ചോദിക്കാം.


"വിരാടൻ ക്ഷമ ചോദിച്ചു
രാജാവേ, ഞാനങ്ങയോട് എപ്പോഴേ ക്ഷമിച്ചിരിക്കുന്നു.


"യുധിഷ്ഠിരന്റെ മൂക്കിൽ നിന്നുള്ള രക്തപ്രവാഹം നിന്നൽപം കഴിഞ്ഞ്–




"വീണ്ടും വീണ്ടും വിരാടൻ മകന്റെ വീരത്വത്തെ വാഴ്ത്തിയപ്പോൾ–
നീയെന്റെ മകൻ തന്നെ!
അച്ഛാ, സത്യത്തിൽ കൗരവരെ തോല്പിച്ച് പശുക്കളെ വീണ്ടെടുത്തതു ഞാനല്ല






ഒരു ദേവകുമാരനാണ് ആ അത്ഭുതകർമ്മങ്ങളൊക്കെ ചെയ്തത്.


പറയൂ, എങ്കിലാ ദേവകുമാരൻ എവിടെ? എനിക്കദ്ദേഹത്തെ കാണാനും പൂജിക്കാനും കൊതിയാകുന്നു
അദ്ദേഹം പെട്ടെന്ന് അപ്രത്യക്ഷനായി. പക്ഷെ, ഒന്നോ രണ്ടോ ദിവസത്തിനുള്ളിൽ ഇവിടെയെത്തും.


"രണ്ടു ദിവസങ്ങൾക്കു ശേഷം വിരാട രാജാവ് സഭയിലേക്കു പ്രവേശിക്കുമ്പോൾ–
കങ്കാ! എന്താണിത്? രാജാസനത്തിൽ കടന്നിരിക്കാൻ നിനക്കെങ്ങനെ ധൈര്യം വന്നു!




"അർജ്ജുനൻ എഴുന്നേറ്റ് പുഞ്ചിരിയോടെ പറഞ്ഞു
രാജാവേ,


ജ്യേഷ്ഠ
പാണ്ഡവനായ
സാക്ഷാൽ യുധിഷ്ഠിര
മഹാരാജാവാണ്.


ങേ! ഇദ്ദേഹം
യുധിഷ്ഠിരനാണെങ്കിൽ
മറ്റുള്ള പാണ്ഡവരും
ദ്രൗപദിയുമൊക്കെ
എവിടെപ്പോയി?


മഹാരാജാവേ, അപ്പോൾ
അർജ്ജുനൻ മറ്റു പാണ്ഡവരും
ദ്രൗപദിയും വിരാടരാജധാനി
യിൽ എന്തിനാണ് പലവേഷ
ത്തിൽ, പല തൊഴിലിൽ കഴിഞ്ഞ
തെന്നും മറ്റും വിശദമായി
പറഞ്ഞു...


പിന്നെ
അങ്ങയുടെ മകളെ
നൃത്തം പഠിപ്പിച്ച
ഞാൻ... ഞാൻ
അർജ്ജുനനാണ്.




"ഉത്തരനപ്പോൾ പറഞ്ഞു
ഇദ്ദേഹമാ
ണല്ലാ ഞാൻ പറഞ്ഞ
ദേവകുമാരൻ! കൗര
വരെയെല്ലാം നിഷ്പ്ര
യാസം തോൽപ്പിച്ചു"
പശുക്കളെ
വീണ്ടെടുത്തു


"ഉടനേ തന്നെ–
പാണ്ഡവ വീര
ന്മാരെ പ്രസാദിപ്പി
ക്കേണ്ട സമയമതിക്രമി
ച്ചിരിക്കുന്നു. നിനക്കും സമ്മത
മെങ്കിൽ നമ്മുടെ ഉത്തരയെ
അർജ്ജുനവീരനു വിവാഹം
കഴിച്ചു കൊടു
ക്കാം.
അച്ഛാ,
എനിക്കു
സമ്മതം
തന്നെ.


"വിരാടൻ യുധിഷ്ഠിരന്റെ നേർക്കു തിരിഞ്ഞു
പറഞ്ഞു.
നിങ്ങൾ പ്രയാസ
ങ്ങളെല്ലാം തരണം
ചെയ്തതിൽ എനിക്കു
തീവ്ര സന്തോഷ
മുണ്ട്. ഇനിയി
പ്പോൾ
എന്റെ മകൾ
ഉത്തരയെ
അർജ്ജുനൻ
പരിഗ്രഹി
ക്കട്ടെ.
"അപ്പോൾ അർജ്ജുനൻ പറഞ്ഞു
രാജാവേ, ഉത്തര
യുടെ ഗുരുവായ ഞാൻ
ഇക്കാലമത്രയും അവളെ
മകളെപ്പോലെ മാത്രമേ
കണ്ടിരുന്നുള്ളൂ. അവളെ
എന്റെ മകൻ
അഭിമന്യുവിന്റെ ഭാര്യ
യായി സ്വീകരിക്കാം.
എങ്കിൽ
അങ്ങനെയാ
വട്ടെ.



"പാണ്ഡവർ വിരാടദേശത്തു തന്നെയുള്ള ഉപപ്ലവമെന്ന നഗരത്തിലേക്കു താമസം മാറ്റി. അഭിമന്യുവിനെയും കൃഷ്ണനെയും മറ്റു യാദവരെയും വിവരമറിയിച്ചു. വിവാഹാഘോഷത്തിൽ പങ്കെടുക്കാൻ കാശി രാജാവ്, ദ്രുപദൻ, ധൃഷ്ടദ്യുമ്നൻ, ശൈബ്യൻ തുടങ്ങിയവരും നാനാദേശത്തുനിന്നുള്ള രാജാക്കന്മാരും അസംഖ്യം ബ്രാഹ്മണരും വന്നെത്തി. കൃഷ്ണന്റെ നേതൃത്വത്തിൽ ആഡംബരപൂർവ്വം വിവാഹച്ചടങ്ങുകൾ മംഗളമായി നടന്നു. അർജ്ജുനൻ ഉത്തരയെ അഭിമന്യുവിനായി സ്വീകരിച്ചു. നാനാ സമ്മാനങ്ങളും പരസ്പരം നൽകപ്പെട്ടു.

വൈശമ്പായനൻ ജനമേജയനെ പറഞ്ഞു കേൾപ്പിച്ച വ്യാസമഹാഭാരതത്തിന്റെ ഇരുപത്താറാം ഭാഗം അവസാനിച്ചു.



# 2001 രൂപയുടെ സമ്മാനങ്ങൾ!

നവംബർ ആദ്യ ലക്കം പൂമ്പാറ്റ അമർ ചിത്രകഥയിൽ ഒരു ക്വിസ് പരമ്പര തുടങ്ങുന്നു.

## പൂമ്പാറ്റ അമർ ചിത്രകഥ ക്വിസ് 1987–88

**ഒന്നാം സമ്മാനം 501 രൂപ!**
**100 രൂപ വീതം പതിനഞ്ച് പ്രോത്സാഹന സമ്മാനങ്ങൾ!**

### നിബന്ധനകൾ

1. ഇതുവരെ പ്രസിദ്ധീകരിച്ച പൂമ്പാറ്റ അമർ ചിത്രകഥകളെ ആസ്പദമാക്കിയുള്ള ചോദ്യങ്ങളാണ് ഈ ക്വിസ് പരമ്പരയിൽ ഉൾപ്പെടുത്തിയിട്ടുള്ളത്. സംഭാഷണങ്ങളും മറ്റും പൂരിപ്പിക്കേണ്ടിടത്ത് പൂമ്പാറ്റ അമർ ചിത്രകഥയിലെ വാക്കുകളും വാചകങ്ങളും തന്നെവേണം ഉപയോഗിക്കാൻ.

2. ഉത്തരങ്ങൾ അതാതു ചോദ്യത്തിന്റെ ക്രമനമ്പറിട്ട് വെള്ളക്കടലാസിൽ എഴുതി അയച്ചാൽ മതി. ഓരോ പൂരണത്തോടുമൊപ്പം പൂമ്പാറ്റ അമർ ചിത്രകഥയിലെ കൂപ്പൺ കൂടി ഉണ്ടായിരിക്കണം. കൂടാതെ സ്വന്തം മേൽവിലാസമെഴുതി 60 പൈസയുടെ സ്റ്റാമ്പൊട്ടിച്ച കവർ കൂടി ഉത്തരങ്ങളോടൊപ്പം അയയ്ക്കേണ്ടതാണ്.

3. ഓരോ ശരിയുത്തരത്തിനും ഒരു പൂമ്പാറ്റ അമർ ചിത്രകഥ സ്റ്റാമ്പു വീതം നൽകുന്നതാണ്. മത്സരത്തിൽ ആദ്യം പങ്കെടുക്കുമ്പോൾ ലഭിക്കുന്ന സ്കോർ കാർഡിൽ ഈ സ്റ്റാമ്പുകൾ ഒട്ടിച്ചു സൂക്ഷിക്കുക.

4. 1988 മെയ് 10-ാം തീയതിക്കകം സ്കോർ കാർഡിൽ 50 പൂമ്പാറ്റ അമർചിത്രകഥ സ്റ്റാമ്പുകൾ ഒട്ടിച്ചയക്കുന്നവരിൽ നിന്നു നറുക്കിട്ടെടുക്കുന്ന ഒരാൾക്ക് 501 രൂപ ഒന്നാം സമ്മാനം നൽകും. മറ്റു പതിനഞ്ചു പേർക്ക് 100 രൂപ വീതം പ്രോത്സാഹന സമ്മാനങ്ങളും ലഭിക്കും.

5. 50 സ്റ്റാമ്പുകളയച്ചവർ ആരുമില്ലെങ്കിൽ ഏററവും കൂടുതൽ സ്ററാമ്പുകളയച്ചവർക്ക് സമ്മാനം നൽകുന്നതാണ്.

6. ഉത്തരങ്ങൾ പരിശോധിയ്ക്കുന്ന വിദഗ്ധസമിതിയുടെ തീരുമാനം അന്തിമമായിരിക്കും.